● നിരീക്ഷണം

കെ. രാജേശ്വരി





# അംബേദ്ക്കർ എന്തറിഞ്ഞു വിഭോ!

**ചിത്തമാം വലിയ വൈരികീഴമർന്ന് അത്തൽതീർന്ന ശാശ്വതീകാനന്ദ സ്വാമികൾ ഇനി മണിച്ചനെ കണ്ടാലെന്ത്? കണ്ടില്ലെങ്കിലെന്ത്?**

നിയമത്തിനുമുന്നിൽ എല്ലാ പൗരന്മാരും തുല്യരാണെന്നും നിയമത്തിന്റെ പരിരക്ഷക്ക് തുല്യമായ അവകാശമുണ്ടെന്നുമാണ് അംബേദ്ക്കറാദികളാൽ വിരചിതമായ ഇന്ത്യൻ ഭരണഘടന അനുശാസിക്കുന്നത്. സമത്വത്തിനുള്ള അവകാശം മൗലികാവകാശവുമാണ്. ഏട്ടിലെഴുതിവെച്ചത് അങ്ങനെയൊക്കെയാണെങ്കിലും ബഹുജനം, അവരെ ഭരിക്കുന്ന ഉദ്യോഗസ്ഥർ, രാഷ്ട്രീയക്കാർ, സാമുദായിക നേതാക്കൾ, അബ്കാരി കരാറുകാർ ഇവർക്കൊക്കെ നിയമത്തിന്റെ പരിരക്ഷ ഒരേ അളവിലാണോ? ഒരിക്കലുമല്ല. സാമുദായിക നേതാക്കളും അബ്കാരികളുമൊക്കെ നിയമത്തിനുമുന്നിൽ കുറച്ചധികം സമന്മാരാണ്. തുല്യന്മാർക്കിടയിലാണ് തുല്യാവകാശം. അല്ലാതെ അസമന്മാർക്കിടയിലില്ല.

അടിയന്തരാവസ്ഥക്കാലത്ത് 'മിസ' പ്രകാരം അറസ്റ്റുചെയ്യപ്പെട്ട കാസർകോട്ടെ കുപ്രസിദ്ധ കള്ളക്കടത്തുകാരൻ -അദ്ദേഹം ഭരണമുന്നണിയിലെ ഒരു ഘടകകക്ഷിയുടെ നേതാവുമായിരുന്നു- തടവുകാലം കഴിച്ചുകൂട്ടിയത് മസ്കത്ത് ഹോട്ടലിലായിരുന്നു. രേഖകൾ പ്രകാരം ടിയാൻ പൂജപ്പുര ജയിലിലുമായിരുന്നു. അതാണ് പണത്തിന്റെയും സ്വാധീനശക്തിയുടെയും മഹത്ത്വം.

സുപ്രീംകോടതി ജീവപര്യന്തം കഠിന തടവിന് ശിക്ഷിച്ച വൈപ്പിൻ വിഷമദ്യക്കേസിലെ പ്രധാനപ്രതി ചന്ദ്രസേനൻ യഥാർഥത്തിൽ ജയിൽവാസമനുഭവിച്ചത് എത്രയോ തുച്ഛമായ ദിവസങ്ങൾ മാത്രമാണ്. അദ്ദേഹം ബാംഗ്ലൂരിലെ പ്രമുഖ ആതുരാലയത്തിൽ 'ചികിൽസ'യിലാണ്. 'രോഗി'യായ തന്റെ ഭർത്താവിനെ മോചിപ്പിച്ചുകിട്ടാനായി മണിസേനൻ സർക്കാറിന്റെയും കോടതിയുടെയും പടിവാതിൽക്കൽ മുട്ടിക്കൊണ്ടേയിരിക്കുന്നു.

കോളിളക്കം സൃഷ്ടിച്ച മുന്ന കൊലക്കേസിൽ സി.ബി.ഐ അറസ്റ്റുചെയ്ത് ജയിലിലടച്ച അബ്കാരി വിജയൻ അന്നുമുതൽതന്നെ ആശുപത്രി വാസം തുടങ്ങി. ജില്ലാ ജഡ്ജിയും ചീഫ് ജുഡീഷ്യൽ മജിസ്ട്രേറ്റും വളരെ പണിപ്പെട്ടാണ് അദ്ദേഹത്തെ ഏതാനും ദിവസമെങ്കിലും ജയിലിൽ അടയ്ക്കാനായത്. കല്ലുവാതിൽക്കൽ കേസിലെ പ്രതിയുടെ സൗകര്യാർഥം കോടതി നടപടികൾ നേരത്തെ ആരംഭിച്ചു എന്ന വാർത്ത പ്രസിദ്ധീകരിച്ചതിനാണ് *മാതൃഭൂമി* പത്രാധിപർക്ക് സ്ട്രെക്ചറിൽ കിടന്നും കോടതിയിൽ ഹാജരാകേണ്ടിവന്നത്.

ഈയൊരു സാമൂഹിക- സാമുദായിക- സാമ്പത്തിക പശ്ചാത്തലത്തിൽ വേണം മണിച്ചന്റെ ആശുപത്രി വാസത്തെയും തുടർന്നുള്ള പുക്കാറുകളെയും വിലയിരുത്താൻ.

കലശലായ ചെവിവേദന എന്ന് പരാതിപ്പെട്ട മണിച്ചനെ കൊല്ലം ജില്ലാ ആശുപത്രി

യിൽ ചികിൽസിപ്പിക്കാനായിരുന്നു കോടതിയുടെ ഉത്തരവ്. സർക്കാർ ആശുപത്രിയിൽ ചികിൽസിച്ചാലുണ്ടോ രോഗം മാറുന്നു. (ഇല്ലെന്ന് സ്വാനുഭവത്തിലൂടെ സാക്ഷ്യപ്പെടുത്തിയിട്ടുണ്ടല്ലോ പ്രതിപക്ഷ പ്രചണ്ഡ നേതാവ് വി.എസ്. അച്യുതാനന്ദനും ആരോഗ്യമന്ത്രി ശങ്കരനും). ഇല്ലാത്ത രോഗത്തിന് വല്ലാത്ത ചികിൽസ എന്നാണ് പ്രമാണം. ഏതായാലും പ്രതിയെ ശങ്കേഴ്സ് ആശുപത്രിയിൽ പരിശോധിപ്പിക്കാൻ ജില്ലാ ജഡ്ജി നിർദേശം നൽകി. എസ്.എൻ ട്രസ്റ്റിൻെറ ഉടമസ്ഥതയിലും നിയന്ത്രണത്തിലുമുള്ളതാണ് ശങ്കേഴ്സ് ആശുപത്രി. മണിച്ചനാണെങ്കിൽ ട്രസ്റ്റിൻെറ ആയുഷ്ക്കാല അംഗവും സെക്രട്ടറി നടേശൻെറ ആജന്മ മിത്രവും. ഡീലക്സ് മുറി തന്നെ അനുവദിച്ചുകിട്ടി, 'വിദഗ്ധ ചികിൽസ'യും ആരംഭിച്ചു.

*കേരള കൗമുദി*യ വിശ്വസിക്കാമെങ്കിൽ ''ഒരു പ്രധാനപ്പെട്ട കേസിലെ പ്രധാനപ്പെട്ട പ്രതിയെ ആശുപത്രിയിൽ പ്രവേശിപ്പിച്ചത് സ്ഥലത്തെ പൊലീസ് ഉദ്യോഗസ്ഥർ അറിയാതിരുന്നത് അദ്ഭുതകരമാണ്. മണിച്ചൻെറ ഭാര്യ കാണാൻ ചെന്നതറിഞ്ഞ ഏതോ കുബുദ്ധികളാണ് പൊലീസിനെ ഇളക്കിവിട്ടതെന്ന് തീർച്ച. അർധരാത്രി നാൽപതുപേരുള്ള ഒരു സംഘം പൊലീസ് ആശുപത്രിയിലേക്ക് ഇരച്ചുകയറി...''

ശങ്കേഴ്സ് ആശുപത്രിയിൽ പരിശോധിപ്പിക്കാനല്ലാതെ മണിച്ചനെ കിടത്തി ചികിൽസിപ്പിക്കാൻ താൻ നിർദേശിച്ചിരുന്നില്ലെന്നാണ് കൊല്ലം അഡീഷനൽ ജില്ലാ ജഡ്ജി ചന്ദ്രദാസൻ നാടാർ മാർച്ച് 25ന് കോടതിയിൽ വ്യക്തമാക്കിയത്. *കേരള കൗമുദി* പക്ഷേ 26ാം തീയതിയിലെ മുഖപ്രസംഗത്തിലും പഴയ നിലപാടിൽതന്നെ ഉറച്ചുനിൽക്കുകയാണ്: ''... കൊല്ലം സബ്ജയിലിൽ തടങ്കലിൽ കഴിയുന്ന മണിച്ചനെ ഒന്നാം അഡീഷനൽ ജഡ്ജി ശ്രീ. ചന്ദ്രദാസ് നാടാരുടെ ഉത്തരവ് പ്രകാരമാണ് ജയിലധികൃതർ വിദഗ്ധ ചികിൽസക്കായി ശങ്കേഴ്സ് ആശുപത്രിയിൽ പ്രവേശിപ്പിച്ചത്...''.

മണിച്ചൻെറ ആശുപത്രിവാസം, സജ്ജനസംസർഗംകൊണ്ട് ധന്യമായി. എസ്.എൻ ട്രസ്റ്റ് സെക്രട്ടറിയും ശ്രീനാരായണ ധർമപരിപാലനയോഗം ജനറൽ സെക്രട്ടറിയുമായ വീരശ്രീ വെള്ളാപ്പള്ളി നടേശൻ ആശുപത്രിയിലെത്തി മണിച്ചനെ സന്ദർശിച്ചു. മണിച്ചൻ മഹാമനുഷ്യസ്നേഹിയാണെന്നും ജനോപകാരപ്രദമായ ഒട്ടേറെ കാര്യങ്ങൾ അദ്ദേഹം ചെയ്തിട്ടുണ്ടെന്നും നടേശഗുരു അരുളി ചെയ്തു. നടേശൻ പറയാൻ മറന്ന ഒരു വസ്തുതയുണ്ട്. പ്രോസിക്യൂഷൻ കേസ് തെളിയുന്നപക്ഷം 'മദ്യം വിഷമാണ്' എന്ന ഗുരുവചനം പ്രവൃത്തികൊണ്ട് സാധൂകരിച്ചയാളുമാണ് മണിച്ചൻ. എന്നാൽ, തന്നോടൊപ്പം സ്വാമി ശാശ്വതീകാനന്ദയുമുണ്ടായിരുന്നു എന്ന ആരോപണം നടേശൻ നിഷേധിച്ചു. ചിത്തമാം വലിയ വൈരികീഴമർന്ന് അത്തൽതീർന്ന ശാശ്വതീകാനന്ദ സ്വാമികൾ ഇനി മണിച്ചനെ കണ്ടാലെന്ത്? കണ്ടില്ലെങ്കിലെന്ത്?

ശങ്കേഴ്സ് ആശുപത്രിയിൽ ബൂട്ടിട്ടുകയറി കാട്ടാളത്തം കാട്ടിയ പൊലീസുദ്യോഗസ്ഥരെ മാതൃകാപരമായി ശിക്ഷിക്കണം എന്ന ആവശ്യവും നടേശൻ ഉന്നയിച്ചിട്ടുണ്ട്. നടേശൻ പറഞ്ഞാൽ ഗൗരിയമ്മ അതേറ്റുപറയും. പിന്നെ ആദർശധീരനും അടങ്ങിയിരിക്കാനാവില്ല. കർത്തവ്യ വ്യഗ്രരായ ഡി.വൈ.എസ്.പി മണിലാലിൻെറയും സർക്കിൾ ഇൻസ്പെക്ടർ സേവ്യറിൻെറയും തൊപ്പികൾ ഇളകിത്തുടങ്ങി എന്നർഥം.

സാമൂഹിക പ്രതിബദ്ധതക്ക് പേരുകേട്ട *കേരള കൗമുദി* പത്രം മാർച്ച് 26ന് 'ശങ്കേഴ്സ് ആശുപത്രിയിലെ പൊലീസ് അക്രമങ്ങൾ' എന്ന ശീർഷകത്തിൽ അതിഗംഭീരമായ ഒരു മുഖപ്രസംഗം എഴുതി: ''മണിച്ചൻ പ്രതിയായുള്ള കേസിൻെറ വിചാരണ നടന്നുവരികയാണ്. കുറ്റം ചെയ്തിട്ടുള്ളവർ ശിക്ഷിക്കപ്പെടും. അല്ലാതുള്ളവർ മോചിതരാകും. ശിക്ഷിക്കപ്പെടുന്നതുവരെ എല്ലാ കേസുകളിലെയും എല്ലാ പ്രതികളെയും നിരപരാധികളായി കണക്കാക്കണമെന്നതാണ് തത്ത്വം.''

നീതിസാരത്തിൽ നിന്ന് ക്രമേണ മുഖപ്രസംഗം തത്ത്വചിന്തയിലേക്ക് കടക്കുന്നു. ''കേസുകളിൽ കുടുങ്ങുകയും കൈയിൽ പണം ഇല്ലാതാകുകയും ചെയ്യുന്നവരെ സഹായിക്കാൻ ഒരു തത്ത്വവും ചെന്നെത്തുകയില്ല.

മണിച്ചന് പണമുണ്ടായിരുന്ന കാലത്ത് പൊലീസ് ഉദ്യോഗസ്ഥരും രാഷ്ട്രീയ നേതാക്കളും പണംപറ്റുന്ന സുഹൃത്തുക്കളായുണ്ടായിരുന്നു. ഇന്ന് ആരുമില്ല. അത് എല്ലാവർക്കും പാഠമാകണം''. പഴയൊരു സിനിമാഗാനം ഓർമയുണ്ടോ? കരയുമ്പോൾ കൂടെ കരയാൻ *കൗമുദി*യും നടേശനും മാത്രം വരും.

വിഷമദ്യ ദുരന്തങ്ങളുടെ മൂലകാരണവും *കേരള കൗമുദി* കണ്ടെത്തിയിട്ടുണ്ട്. ''ചാരായ നിരോധത്തിൻെറ ഫലമായിട്ടാണ് മദ്യദുരന്തങ്ങൾ ഉണ്ടായത്. അതിന് പൊലീസും ഗവൺമെൻറുമാണ് ഉത്തരവാദികൾ. ശങ്കേഴ്സ് ആശുപത്രി നടത്തുന്നവർ തീർച്ചയായും ഉത്തരവാദികളല്ല...''

മദ്യദുരന്തം ഒഴിവാക്കാൻ എന്തുചെയ്യണം എന്ന് പ്രത്യേകം പറയണോ? ചാരായ നിരോധം പിൻവലിക്കണം, കള്ളുഷാപ്പുകൾ അബ്കാരികളെ തിരിച്ചേൽപ്പിക്കണം, ആന മയക്കി റേഷൻകട വഴി വിതരണം ചെയ്യണം.

കള്ളുചെത്തിക്കൊടുക്കണം
ചാരായം വാറ്റിവിൽക്കണം
രണ്ടുമൽപം കഴിക്കണം,
സ്വാമിപാദം ജയിക്കണം.

●